

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 1 No. 25 THE ONLINE OFFICIAL NEWS BULLETTIN 2018 June 21


SEASON OF PENTECOST പെന്തിക്കോസ്തികാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| ♪3 17 4th Sunday after Pentecost | ♪7 18 (Kottayam Valiyapalli) |  ♪3 19 Comme. of St. James the apostle First bishop of Jerusalem | ♪7 20 | ♪3 21 | ♪7 22 | ♪3 23 |

# ദിവ്യചരിതം പ്രകാശനം ചെയ്തു

മുളന്തുരുത്തി: ഡോ. ഏലിയാസ് ജിമ്മി ചാത്തുരുത്തി രചിച്ച പരിശുദ്ധ പരുമല തിരുമേനിയുടെ ദിവ്യചരിതം എന്ന കൃതിയുടെ പ്രകാശനം മലങ്കര ഓർത്തഡോക്സ് ചർച്ച് പബ്ലിക്കേഷൻസ് പ്രസിഡന്റ് ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.

വെട്ടിക്കൽ ദയറായിൽ നടന്ന ചടങ്ങിൽ ഡോ. മാർ തീമോത്തിയോസ് അദ്ധ്യക്ഷത വഹിച്ചു. ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഡോ. പോൾ മണലിൽ, ഡോ. എം. കുര്യൻ തോമസ്, ഡോ. ഏലിയാസ് ജിമ്മി ചാത്തുരുത്തി, പ്രൊഫ. മാത്യു പ്രാൽ ഫാ. വിനോദ് ജോൺ ആറാട്ടുപുഴ എന്നിവർ പ്രസംഗിച്ചു. പ. പരുമല തിരുമേനി ചാത്തുരുത്തിൽ തറവാട്ടിലേയ്ക്കയച്ച കത്തുകളെ അവലംബിച്ചാണ് ഈ കൃതി തയാറാക്കിയത്. ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ പുസ്തകം ഏറ്റുവാങ്ങി.

നേരത്തെ ഡോ. ഏലിയാസ് ജിമ്മി ചാത്തുരുത്തി തയാറാക്കിയ പ. പരുമല തിരുമേനിയുടെ കത്തുകളുടെ സമാഹാരം പ. പരുമല തിരുമേനി ഒരു വിശുദ്ധന്റെ ജീവിതവും സന്ദേശവും എന്ന പേരിൽ ഡി. സി. ബുക്സ് പ്രസിദ്ധീകരിച്ചിരുന്നു.

പ. പരുമല തിരുമേനിയുടെ കത്തുകൾ പ്രസിദ്ധീകരിക്കുന്നതിനു ഡോ. ഏലിയാസ് ജിമ്മി ചാത്തുരുത്തി നടത്തുന്ന പ്രയത്നങ്ങളോടുള്ള മലങ്കര സഭയുടെ ആദരസൂചകമായി ഡോ. മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ അദ്ദേഹത്തെ പൊന്നാട ആണിയിച്ചു.



# പത്രോസ്, പൗലോസ് ശ്ലീഹന്മാരുടെ പെരുന്നാൾ ഹൂസ്റ്റൺ പള്ളിയിൽ

ഹൂസ്റ്റൺ: ഹൂസ്റ്റണിലെ ഫ്രസ്നോ ഇല്ലിനോയിസ് സ്ട്രീറ്റിലുള്ള സെന്റ് പീറ്റേഴ്സ് ആന്റ് സെന്റ് പോൾസ് ഓർത്തഡോക്സ് ദേവാലയത്തിൽ വി. പത്രോസ്, പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മപെരുന്നാൾ 2018 ജൂൺ 30 (ശനി) ജൂലൈ 1 (ഞായർ) തീയതികളിൽ മലങ്കര ഓർത്തോഡോക്സ് സഭയുടെ ഡൽഹി ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ.യൂഹാനോൻ മാർ ദിമെത്രിയോസ് മെത്രാപ്പോലീത്തയുടെ പ്രധാന കാർമികത്വത്തിൽ കൊണ്ടാടുന്നു.

ജൂൺ 30 ശനിയാഴ്ച വൈകിട്ട് 6-ന് സെന്റ് പീറ്റേഴ്സ് ആന്റ് സെന്റ് പോൾസ് ഓർത്തഡോക്സ് ദേവാലയത്തിൽ എത്തിച്ചേരുന്ന മെത്രാപ്പോലീത്തയെ ഇടവക വികാരി ഇടവക വികാരി റവ.ഫാ.ഐസക് ബി. പ്രകാശിന്റെ നേതൃത്വത്തിൽ ദേവാലയഭരണ സമിതിയംഗങ്ങളും വിശ്വാസികളും ചേർന്നു സ്വീകരിക്കും.തുടർന്ന് വൈകിട്ട് കൊടി ഉയർത്തുന്നതോടുകൂടി 2018 -ലെ പെരുന്നാൾ ശുശ്രൂഷകൾക്ക് തുടക്കം കുറിക്കും. സന്ധ്യാ പ്രാർഥനക്കുശേഷം നടക്കുന്ന വചനപ്രഘോഷണ ശുശ്രൂഷക്കും, റാസക്കും, ആശീർവാദത്തിനും അഭിവന്ദ്യ ഡോ.യൂഹാനോൻ മാർ ദിമെത്രിയോസ് മെത്രാപ്പോലീത്ത നേതൃത്വം നൽകും. തുടർന്ന് ഗാനശുശ്രൂഷയും ഉണ്ടായിരിക്കും

ജൂലൈ 1 ഞായറാഴ്ച രാവിലെ 8 മണിക്ക് പ്രഭാത നമസ്കാരവും മാർ ദിമെത്രിയോസ് മെത്രാപ്പോലീത്തയുടെ പ്രധാന കാർമികത്വത്തിൽ വി. മൂന്നിൻമേൽ കുർബാനയും ഉണ്ടായിരിക്കും. തുടർന്ന് റാസയും, മധ്യസ്ഥ പ്രാർഥനയും, ആശീർവാദവും, സ്നേഹവിരുന്നിനും ശേഷം കൊടിയിറക്കോടു കൂടി പെരുന്നാൾ സമാപിക്കും.




ഹൂസ്റ്റണിലും സമീപ പ്രദേശങ്ങളിലുമുള്ള എല്ലാ വിശ്വാസികളും ഇടവകയുടെ പെരുന്നാളിൽ സംബന്ധിച്ച് അനുഗ്രഹം പ്രാപിക്കണമെന്ന് ഇടവക വികാരി റവ. ഫാ. ഐസക് ബി. പ്രകാശ്, സെക്രട്ടറി ജോണി റ്റി. വർഗീസ്, ട്രസ്റ്റി ജേക്കബ് ശാമുവേൽ, കൺവീനർമാരായ വർക്കി കുര്യക്കോ, നിബു രാജു തുടങ്ങിയവർ നേതൃത്വം നൽകുന്ന മാനേജിംഗ് കമ്മറ്റി അറിയിക്കുന്നു.

# വി. കൂദാശകൾ

ഫാ. മാത്യൂസ് ജോൺ മനയിൽ

ഓർത്തഡോക്സ് സഭയെപ്പറ്റി വിശദീകരിക്കുവാൻ ഒരു വിശ്വാസിയോട് ആവശ്യപ്പെട്ടാൽ ഒന്നുമാത്രമേ പറയുവാൻ സാധിക്കൂ. വി. കൂദാശകളിൽ അഭിരമിക്കുകയും അവയെ തന്റെ ജീവിതത്തോട് ചേർത്തുനിർത്തുകയും ചെയ്യുന്ന സഭയാണ് ഓർത്തഡോക്സ് സഭ. കർത്താവിന്റെ ശരീരമാകുന്ന സഭയുടെ ജീവരക്തമാണ് വി. കൂദാശകൾ. വി. കൂദാശാസംബന്ധത്തിൽ കൂടി മാത്രമേ ഒരുവനു സഭാജീവിതത്തിൽ സജീവ പങ്കാളിത്തമുണ്ടാവുകയുള്ളൂ. ഇത്രയധികം ശക്തവും കാലികവുമായ വി. കൂദാശകൾ അതേ അർത്ഥത്തിൽ അനുഷ്ഠിക്കപ്പെടുകയും സ്വീകരിക്കപ്പെടുകയും ചെയ്യുന്നുണ്ടോ എന്നത് ആധുനിക ലോകത്തിൽ സഭ നേരിടുന്ന വലിയ വെല്ലുവിളിയാണ്. അതിനാൽ വി. കൂദാശ എന്താണെന്നും അതിന്റെ അർത്ഥതലങ്ങൾ എന്താണെന്നും അല്പമെങ്കിലും ബോദ്ധ്യപ്പെടേണ്ടത് ഒരു സാധാരണ വിശ്വാസിയെ സംബന്ധിച്ച് അത്യാവശ്യമായിരിക്കുന്നു.

### വി. കൂദാശ എന്നാൽ എന്ത്?

'സാക്രമെന്തം' എന്നത് ലത്തീൻ വാക്കാണ്. വി. കൂദാശ എന്നതിന് ഗ്രീക്കു ഭാഷയിൽ 'മിസ്റ്റിരിയോൻ' എന്നും പറയുന്നു. മിസ്റ്റിരിയോൻ എന്നാൽ 'രഹസ്യം' എന്നാണ് അർത്ഥം. കോടതിയിൽ വ്യവഹാരം നടത്തുമ്പോൾ ഇരുകക്ഷികളും കെട്ടിവയ്ക്കുന്ന നിരതദ്രവ്യമാണ് സാക്രമെന്തം. ഇത് ജയിക്കുന്ന ആളിന് തിരികെ ലഭിക്കുകയും തോല്ക്കുന്ന ആളിനു നഷ്ടപ്പെടുകയും ചെയ്യുന്നു. ലഭിക്കുന്ന ആൾ ഈ പണം മതപരമായ കാര്യങ്ങൾക്ക് ഉപയോഗിക്കുന്നു. ഇതു വഴി അത് വിശുദ്ധമായിത്തീരുന്നു. അതിനെ സാക്രമെന്തം എന്നു വിളിച്ചു. റോമൻ പടയാളികൾ ചക്രവർത്തിയോട് ചെയ്യുന്ന പ്രതിജ്ഞക്കും സാക്രമെന്തം എന്നു പറയും. ആയത് ചക്രവർത്തിയോട് തന്റെ കൂറും വിധേയത്വവും പ്രഖ്യാപിക്കുകയാണ്. ക്രൈസ്തവ സഭയിൽ ക്രിസ്തു യേശുവിനോട് തന്റെ ബന്ധവും വിധേയത്വവും വ്യക്തമാക്കുന്ന കർമ്മാനുഷ്ഠാനങ്ങൾ എന്ന നിലയിൽ സാക്രമെന്റ് എന്ന് പേർവന്നു എന്നുവേണം കരുതുവാൻ.

ഓർത്തഡോക്സ് സഭയുടെ പഠിപ്പിക്കലിൽ "കൂദാശകൾ മനുഷ്യവർഗ്ഗത്തിന്റെ രക്ഷക്കുവേണ്ടിയുള്ള കൃപാമാർഗ്ഗങ്ങളായി, നമ്മുടെ കർത്താവ് കല്പിച്ചു നിയമിച്ചിട്ടുള്ള അപ്രത്യക്ഷങ്ങളായ കൃപകളുടെ പ്രത്യക്ഷങ്ങളായ വിശുദ്ധകർമ്മങ്ങളാകുന്നു." നമ്മുടെ കർത്താവ് തന്റെ ശരീരമാകുന്ന സഭയിൽ കല്പിച്ച് ക്രമീകരിച്ചിട്ടുള്ളവയാണ് വി. കൂദാശകൾ ആകയാൽ നിങ്ങൾ പുറപ്പെട്ട് പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനം കഴിപ്പിച്ചും" (വി. മത്തായി 28:19) "എന്റെ ഓർമ്മയ്ക്കായി ഇതു ചെയ്‌വിൻ ("വി. ലൂക്കോസ് 22:19)."ആരുടെ പാപങ്ങൾ നിങ്ങൾ മോചിക്കുന്നുമോ അവർക്കുമോചിക്കപ്പെട്ടിരിക്കുന്നു" (വി. യോഹ. 20:23). എല്ലാ കൂദാശകളും കർത്താവ് കല്പിച്ച് സഭയെ ഭരമേല്പിച്ചിട്ടുള്ളവയാണ് (വി. മത്തായി 19:6, വി. യോഹ. 17, അ. പ്രവർത്തി 13:3; 8:14 ,15) യേശുക്രിസ്തു ഈ വി. കൂദാശകൾ ഭരമേല്പിക്കുകയും തന്റെ പരസ്യജീവിതകാലത്ത് തികഞ്ഞ ഒരു യഹൂദൻ എന്ന നിലയിൽ യഹൂദമതത്തിന്റെ എല്ലാനടപടികളിലും വിധേയപ്പെടുകയും കപടആചാരങ്ങളെ വിമർശിക്കുകയും ചെയ്തവനായിരുന്നു. എട്ടാം നാൾ പരിഛേദന ഏറ്റവൻ (വി. ലൂക്കോസ് 22), പന്ത്രണ്ടാം വയസ്സിൽ പെരുന്നാളിന് സംബന്ധിച്ചവൻ (വി. ലൂക്കോസ് 2:42), ദേവാലയത്തെ ബഹുമാനിക്കുകയും (വി. മർക്കോസ് 11:17), അതിന് കരംകൊടുക്കുകയും (വി. മത്തായി 17:27), ശാബതിൽ സുന്നഗോഗിൽ പോകുകയും (വി. യോഹ. 2:10) ചെയ്തവനായ യേശു വി. മത്തായി 23-ൽ ശക്തമായ വിമർശനവും നടത്തുന്നു. ഇവിടെ ദൈവവുമായി ബന്ധിപ്പിക്കുന്ന അനുഷ്ഠാനങ്ങളെ ഇല്ലാതെയാക്കുകയല്ല ശുദ്ധീകരിക്കുകയായിരുന്നു തന്റെ ഹിതം. മനുഷ്യൻ ദൈവത്തോട് സംഭാഷിക്കുന്നതും ദൈവം മനുഷ്യനു വെളിപ്പെടുത്തുന്നതുമായ സമ്മേളനകൂടാരമാണ് ക്രിസ്തു അതായത് ദൈവമനുഷ്യസമാഗമനത്തിന്റെ കൂദാശയാണ് ക്രിസ്തു എന്നതിനാലാണ് ക്രിസ്തുവിന്റെ ശരീരമായ സഭ കൂദാശയായിതീരുന്നത്. സഭ കൂദാശയായതിനാലാണ് സഭാമക്കളുടെ വിവിധ ജീവിത നിമിഷങ്ങൾക്ക് കൗദാശികത കൈവന്നിരിക്കുന്നത്. ഇത് അവകാശമല്ല മറിച്ച് കൃപയാകുന്ന ദാനമാണ്. ഒരു പിതാവ് പറയുന്നു. "ദൈവകൃപയെന്നതു നമ്മുടെ രക്ഷക്കുവേണ്ടി യേശുമശിഹായുടെ ശ്രേഷ്ഠ പുണ്യവഴിയായി ദൈവം നമുക്ക് സൗജന്യദാനം ചെയ്യുന്ന സ്വഭാവാതീതമായ നൽവരമാകുന്നു" (വി. യോഹ. 15:5). ചുരുക്കത്തിൽ നമ്മുടെ സഭ വിശ്വസിക്കുന്നു. "ദൈവത്തിന്റെ രക്ഷാകരമായ ശക്തിയും കൃപയും മനുഷ്യനിൽ നിഗൂഢമായി (Mysteriously) പ്രവർത്തിക്കുന്ന ഒരു വിശുദ്ധകർമ്മമാകുന്നു കൂദാശ'' എന്ന്. മർമ്മം, രഹസ്യം എന്നാൽ ആന്തരികവും ആത്മീയവുമായ കൃപകൾ ബാഹ്യവും വസ്തുമയവുമായ മുഖാന്തരങ്ങളിൽ കൂടി വിശ്വാസികൾക്ക് അനുഭവവേദ്യമാകുന്നു. അതുകൊണ്ട് തന്നെ ഈ അനുഭവം നിർവചനാതീതവും മനുഷ്യബുദ്ധിക്കും വാക്കുകൾക്കും പൂർണ്ണമായും വിധേയവുമല്ല.

### കൂദാശകൾ എത്ര?

സഭാമക്കളുടെ ജീവിത നിമിഷങ്ങൾക്ക് പൂർണത നൽകുവാനുതകുന്ന എല്ലാ നടപടികളും കൗദാശികമാണ്. ആയതുകൊണ്ട് തന്നെ പൊതുവായി കൂദാശകളെ നിജപ്പെടുത്തുക എളുപ്പമല്ല. എന്നാൽ കൂദാശ ദൈവകൃപയെ അനുഭവമാക്കുന്ന ബാഹ്യകർമ്മങ്ങൾ എന്ന നിലയിൽ രണ്ടായി തരം തിരിക്കാം. പൊതുകൃപയെന്നും, കൗദാശിക കൃപയെന്നും. നമ്മെ വിശുദ്ധന്മാരും ദൈവത്താൽ സ്വീകരിക്കപ്പെട്ടവരുമാക്കുന്ന ശുദ്ധീകരണ കൃപയാണ് പൊതുകൃപ. ഇത് ക്രിസ്ത്യാനികൾ ഉൾപ്പെടെ സകലമനുഷ്യർക്കും ദൈവത്തിൽ നിന്ന് പൊതുവായി ലഭിക്കുന്നു. അതിനാൽ തന്നെ ഇതര മതങ്ങളിൽ നിന്ന് വ്യത്യസ്തമായി യാതൊരു അവസരത്തിലും വിശ്വാസികളെയും അവിശ്വാസികളെയും വേർതിരിച്ച് നിർത്തുകയും (വി. കുർബ്ബാനയിൽ ഒഴികെ) ചെയ്യുന്നില്ല. എന്നാൽ കൗദാശിക കൃപ ഓരോ കൂദാശകൾക്കും അതതിന്റെ പ്രത്യേകതകൾക്കുള്ള സാക്ഷാൽ കൃപ തക്ക സമയങ്ങളിൽ സ്വീകരിക്കുവാനുള്ള അവകാശമാകുന്നു. ഇത് തെരഞ്ഞെടുക്കപ്പെട്ടവരായ സത്യക്രിസ്ത്യാനികൾക്കു മാത്രം ലഭിക്കുന്നതുമാകുന്നു.

അതുകൊണ്ട് ആരംഭകാലത്ത് കൂദാശകൾ നിജപ്പെടുത്തിയിരുന്നില്ല. പീറ്റർലംബാർഡിന്റെ 'Sentences' എന്ന കൃതി റോമാസഭയുടെ ദൈവശാസ്ത്രത്തിന്റെ സ്രോതസ്സായി കണ്ടതിന്റെ ഫലമായി അതിൽ പറഞ്ഞിരിക്കുന്നതും വി. അഗസ്റ്റീനോസ് പഠിപ്പിക്കുന്നതുമായവയെ ഏഴ് എന്ന സംഖ്യകൊണ്ട് നിജപ്പെടുത്തി. വി. വേദപുസ്തകം ഏഴ് പൂർണ്ണതയുടെ സംഖ്യയാണെന്ന് സാക്ഷ്യപ്പെടുത്തുകയും ചെയ്യുന്നുണ്ടല്ലോ. അപ്രകാരം റോമാസഭ 1545–ലെ ട്രന്റ് കൗൺസിലിൽ കൂദാശകൾ ഏഴ് എന്ന് പ്രഖ്യാപിക്കുകയും ചെയ്തു. ഓർത്തഡോക്സ് സഭകൾ ഇപ്രകാരം പ്രഖ്യാപനം ഒന്നും നടത്തിയിട്ടില്ല. പ്രൊട്ടസ്റ്റന്റ് സഭകൾ വി. മാമോദീസയും വി. കുർബ്ബാനയും കർത്താവ് സ്ഥാപിച്ചതാണ് എന്ന അർത്ഥത്തിൽ ഇവ രണ്ട് മാത്രം ലിസ്റ്റിൽപ്പെടുത്തുന്നു. ചുരുക്കത്തിൽ സഭയുടെ വളർച്ചയുടെ ഘട്ടത്തിൽ മാത്രം നിലവിൽ വന്നതാണ് സംഖ്യാ ക്രമം. മറിച്ച് ആദിമകാലത്തുതന്നെ നിജപ്പെടുത്തിയതും ക്രമീകരണ സ്വഭാവം നേടിയതുമല്ല. സ്വർഗ്ഗാരോഹണം ചെയ്ത കർത്താവ് സഭയെ ലോകത്തിലേക്ക് അനാഥമായി വിടുകയല്ല മറിച്ച് പരിശുദ്ധാത്മാവ് എന്ന കാര്യസ്ഥനെ നൽകി അവൻ പ്രവർത്തിച്ചുകൊണ്ടുമിരിക്കുന്നു. "സത്യത്തിന്റെ ആത്മാവ് വരുമ്പോഴോ, അവൻ നിങ്ങളെ സകല സത്യത്തിലും വഴി നടത്തും" (വി. യോഹ. 16:13). ഈ നടത്തിപ്പ് പ. സഭയ്ക്ക് വി. കൂദാശകളുടെ കാര്യത്തിലും ലഭ്യമാകുന്നു.

വി. കൂദാശകൾ ഏഴ് എന്ന് പരിഗണിക്കുമ്പോൾ വി. മാമോദിസാ, വി. മൂറോൻ, വി. കുർബ്ബാന, വി. കുമ്പസാരം, വിവാഹം, പട്ടത്വം, രോഗികളുടെ തൈലാഭിഷേകം എന്നിവയാണ്. ഇവ ഏഴും മനുഷ്യവർഗ്ഗത്തിന്റെ രക്ഷക്ക് ആവശ്യമായിട്ടുള്ളവയും മറ്റ് അനേക കൂദാശകൾ രക്ഷിക്കപ്പെട്ട മനുഷ്യന്റെ രക്ഷയെ ശക്തീകരിക്കുവാൻ സഹായിക്കുന്നവയുമാണ്. ഒരു കൂദാശാനു

ഷ്ഠാനം സാധുവായി തീരണമെങ്കിൽ അഞ്ചുകാര്യങ്ങൾ നിശ്ചയമായും പൂർത്തീകരിക്കപ്പെടണമെന്ന് സഭ പഠിപ്പിക്കുന്നു.

1. കർത്താവ് കല്പിച്ച് നിയമിച്ചതായിരിക്കണം.
2. അതിൽ ഒരു നിശ്ചിത സാധനം ഉണ്ടായിരിക്കണം.
3. അപ്പോസ്തോല പിൻതുടർച്ചയോടുകൂടിയ കൈവപ്പുള്ള ഒരു പട്ടക്കാരൻ അത് അനുഷ്ഠിക്കണം.
4. അത് അനുഷ്ഠിക്കുവാൻ സഭ നിശ്ചയിച്ച ഒരു മാതൃകക്രമം ഉണ്ടായിരിക്കണം.
5. അതിൽ ഒരു സ്വീകാരകൻ (വിശ്വാസി) ഉണ്ടായിരിക്കണം.

**കൂദാശയുടെ ആവശ്യകത**

ആധുനിക ലോകക്രമം കൂദാശകൾ അനാവശ്യവും സമയനഷ്ടം വരുത്തുന്നവയും എന്നു കരുതുകയും ആഘോഷാവസരങ്ങളാക്കി മാറ്റുകയും ചെയ്യുന്നു. ഇതിന് നമ്മുടെ തലമുറയും വിധേയപ്പെട്ടുകൊണ്ടിരിക്കുകയുമാണ്. ഇവിടെ വി. കൂദാശകൾ ദൈവം സഭയെ ഭരമേല്പിച്ചവയാണെന്നതിനാൽ സഭയോടും സഭയുടെ തലയാകുന്ന ക്രിസ്തുവിനോടും അന്യപ്പെട്ട കൂദാശകൾ നമുക്കില്ല. എന്നാൽ മനുഷ്യൻ ജീവിക്കുന്നത് ലോകത്തിലാകയാൽ, ലോകത്തിൽ ജീവിക്കുന്ന മനുഷ്യന് ദൈവത്തോട് ബന്ധപ്പെടുവാൻ ലഭിച്ചിട്ടുള്ള മുഖാന്തിരമായി വി. കൂദാശകൾ സ്വീകരിക്കപ്പെടണം. "ലോകത്തിൽനിന്ന് എടുക്കണമെന്നല്ല ദുഷ്ടന്റെ കയ്യിൽ അകപ്പെടാതവണ്ണം അവരെ കാത്തുകൊള്ളേണം എന്നത്രേ" (വി. യോഹ. 17:15) കർത്താവ് പ്രാർത്ഥിച്ചത്. ലോകത്തിലെ സഭയ്ക്ക് തമ്മിൽ തമ്മിലുള്ള ബന്ധത്തിനും സഭാജീവിതത്തിലെ ആത്മീയ അനുഭവത്തിനും ദൃശ്യമായ മുഖാന്തിരങ്ങളും അത്യന്താപേക്ഷിതമാണ്. അതായത് ആത്മീയ അനുഭവങ്ങൾ ഭൗതിക മുഖാന്തിരങ്ങളിൽ കൂടെയും സാമൂഹ്യബന്ധങ്ങളിൽകൂടെയും സ്വീകരിക്കുന്നതിനുള്ള പദവിയായാണ്, ഉപാധിയായാണ് വി. കൂദാശകൾ കർത്താവ് സഭ വഴിയായി തന്റെ മക്കൾക്ക് നൽകിയിരിക്കുന്നത്.

ഈ കൂദാശകളെക്കുറിച്ച് പൊതുവായി പണ്ഡിതന്മാർ ഇങ്ങനെ പറയുന്നു.

1. കൂദാശകൾ ദൈവകൃപയെ പ്രദാനം ചെയ്യുന്നു.
2. ദൈവവിശ്വാസം വർദ്ധിപ്പിക്കുന്നു.
3. സഭക്കുള്ളിൽ ഐക്യവും അർപ്പണബോധവും വർദ്ധിപ്പിക്കുന്നു.
4. ദൈവീക വാഗ്ദത്തങ്ങളെക്കുറിച്ച് വിശ്വാസികൾക്ക് വീണ്ടും ഉറപ്പ് നൽകുന്നു.
5. ദൈവകൃപയുടെ സ്വീകരണാവസരവും അതിന്റെ സാക്ഷ്യവുമാണ് കൂദാശ.
6. ക്രിസ്തുവിന്റെ ശരീരമായ സഭയോടുള്ള ബന്ധത്തിൽ മനുഷ്യന്റെ ആവശ്യങ്ങളും ദൈവീകശക്തിയും തമ്മിൽ സംഗമിക്കുന്നു.
7. വി. കൂദാശകൾ വിശ്വാസത്തെ ഉദ്ദീപിപ്പിക്കുകയും സ്ഥിരപ്പെടുത്തുകയും ശക്തീകരിക്കുകയും ചെയ്യുന്നു.

ഇപ്രകാരം വി. കൂദാശകൾ വിശ്വാസിയും ദൈവവും ദൈവത്തിന്റെ ശരീരമായ സഭയും തമ്മിലുള്ള ബന്ധത്തിന് ആവശ്യം എന്ന് കണ്ട് കർത്താവ് ഭരമേല്പിച്ചവയാണ്.

കർത്താവ് തന്റെ ശരീരമായ സഭയെ ഭരമേല്പ്പിച്ച് ഞാൻ വരുന്നതുവരെ ഇതുപോലെ ചെയ്യുവാൻ കല്പിച്ചവയാണല്ലോ വി. കൂദാശകൾ. ഇവ ലോക ജീവിതത്തിൽ രമിക്കുന്ന മനുഷ്യന്റെ രക്ഷക്ക് അനിവാര്യമായവയാകുന്നു. ഈ ലോകം കൊണ്ട് ജീവിതം അവസാനിക്കുന്നില്ല എന്ന മനുഷ്യന്റെ നിത്യജീവിതവ്യവസ്ഥകൾക്ക് വി. കൂദാശകളിലുള്ള വിശ്വാസപൂർവ്വമായ സംബന്ധം അനുഗ്രഹപ്രദമായിതീരട്ടെ.

# വിശുദ്ധ മാമോദീസാ

## ഫാ. ഡോ. ബി. വറുഗീസ്

**1.1 മാമോദീസാ എന്നാൽ എന്ത്?**

ക്രിസ്തുവിനോട് ചേരുന്നതിനാണ് മാമോദീസാ ഏൽക്കുന്നത്. "ക്രിസ്തുവിനോട് ചേരുവാൻ സ്നാനം ഏറ്റിരിക്കുന്ന നിങ്ങൾ എല്ലാവരും ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു." (ഗലാത്യർ 3:27)

ക്രിസ്തുവിനോട് ചേരുക എന്നു പറഞ്ഞാൽ ക്രിസ്തുവിന്റെ മരണത്തിലും ഉത്ഥാനത്തിലും പങ്കുചേരുന്നതാണ്. "യേശു ക്രിസ്തുവിനോട് ചേരുവാൻ സ്നാനം ഏറ്റവരായ നാം എല്ലാവരും അവന്റെ മരണത്തിൽ പങ്കാളികളാകുവാൻ സ്നാനം ഏറ്റിരിക്കുന്നു എന്നു നിങ്ങൾ അറിയുന്നില്ലയോ? അവന്റെ മരണത്തിന്റെ സാദൃശ്യത്തോടു നാം ഏകീഭവിച്ചവരായെങ്കിൽ പുനരുത്ഥാനത്തിന്റെ സാദൃശ്യത്തോടും ഏകീഭവിക്കും" (റോമർ 6:3-5). പഴയ മനുഷ്യൻ മരിക്കുകയും, ക്രിസ്തുവിൽ പുതിയ മനുഷ്യൻ ഉയിർത്തെഴുന്നേൽക്കുകയും ചെയ്യുന്നു. ഇതിനെ പുതിയ നിയമത്തിൽ വീണ്ടും ജനനം എന്നും വിളിക്കുന്നു (യോഹ: 3:3-5). നാം ദൈവമക്കളായി വീണ്ടും ജനിക്കുന്നു. അതുവഴി ദൈവരാജ്യത്തിന്റെ പൗരന്മാരായിതീരുന്നു. (ഗലാത്യർ 4:4-7, റോമർ 8:14-17)

**1.2 മാമോദീസാ എന്തിനുവേണ്ടി?**

ക്രിസ്തുവിനോടു ചേരുന്നതിനും അതുവഴി ദൈവമക്കളായി വീണ്ടും ജനിക്കുന്നതിനുമാണ് നാം മാമോദീസാ ഏൽക്കുന്നത്.

**1.3 ശിശുസ്നാനം എന്തിന്?**

വിശ്വാസികളുടെ കുഞ്ഞുങ്ങൾ ക്രിസ്തുവിനോട് ചേരുന്നതിനും, അതുവഴി ദൈവമക്കളായി തീരുന്നതിനുമാണ് അവരെ ശൈശവ പ്രായത്തിൽ സ്നാനം കഴിപ്പിക്കുന്നത്. മാമോദീസാ വഴി അവർ ക്രിസ്തുവിന്റെ ശരീരമായ സഭയിലെ അംഗങ്ങളായിത്തീരുന്നു. (എഫെ. 5:30, 1കൊരി 12:13)

"ശിശുക്കളെ എന്റെ അടുക്കൽ വരുവാൻ വിടുവിൻ; അവരെ തടയരുത്; സ്വർഗ്ഗരാജ്യം ഇങ്ങനെയുള്ളവരുടേതല്ലോ" (മത്തായി 19:14) എന്ന് ക്രിസ്തു തന്നെ പറയുന്നതിനാൽ ശിശുക്കൾക്ക് മാമോദീസാ നൽകുന്നതിനെ താൻ വിലക്കുന്നില്ലെന്ന് വ്യക്തമാണ്.

**1.4 മാമോദീസായുടെ മറ്റു പേരുകൾ ഏവ?**

'വീണ്ടും ജനനം' (യോഹ:3:3-5), പുതിയ സൃഷ്ടി (2 കൊരി 5:17), മുദ്ര - സീൽ (2 കൊരി 1:21-22, എഫെ. 1:14; 4.30; വെളിപാട് 7:3), പരിശുദ്ധാത്മാവിന്റെ നവീകരണം (തീത്തോസ് 3:6-7).

**1.5 നടത്തേണ്ടത് എപ്പോൾ?**

വി. കുർബ്ബാനക്ക് മുമ്പ് മാമോദീസാ നടത്തുന്ന രീതിയാണ് നാലാം നൂറ്റാണ്ടുമുതൽ സഭയിൽ കണ്ടുവന്നിരുന്നത്. എന്നാൽ ഇന്ന് മിക്ക സഭകളിലും, വി. കുർബ്ബാനക്കു ശേഷമാണ് മാമോദീസാ നടത്തുന്നത്. എന്നാൽ പ്രത്യേക സന്ദർഭങ്ങളുടെ ഗൗരവമനുസരിച്ച് മാമോദീസാ നൽകുവാൻ വൈദികന് അനുവാദമുണ്ട്.

**2 ഒരു കുഞ്ഞു ജനിച്ച ശേഷം എന്നാണ് മാമോദീസ നൽകേണ്ടത്?**

അമ്പത്തിആറ് ദിവസം കഴിഞ്ഞ് മാമോദീസ നൽകുന്ന രീതിയാണ് മലങ്കരസഭയിൽ ദീർഘനാളായി നിലവിലുള്ളത്. മാതാവിന്റെ ശാരീരികാവസ്ഥ, കുഞ്ഞിന്റെ ആരോഗ്യം എന്നിവയുടെ അടിസ്ഥാനത്തിലായിരിക്കണം ഈ രീതി സ്വീകരിച്ചത്. പുരാതന കാനോനുകളിൽ ഇതെപ്പറ്റി ഏതെങ്കിലും വ്യക്തമായ നിർദ്ദേശങ്ങൾ നൽകിയിട്ടില്ല. വിദേശ മലയാളികളുടെ കുഞ്ഞുങ്ങളെ അമ്പത്തിആറു ദിവസങ്ങൾക്ക് മുമ്പോ ചിലപ്പോൾ ഏതാനും മാസങ്ങൾക്കുശേഷ

മോ, മാമോദീസാ കഴിപ്പിക്കുന്നത് ഇന്ന് സാധാരണയായി കഴിഞ്ഞിരിക്കുന്നു. യഹൂദന്മാർക്കിടയിൽ പ്രസവത്തിനുശേഷം ആൺകുഞ്ഞെങ്കിൽ നാല്പതു ദിവസവും, പെൺകുഞ്ഞെങ്കിൽ എൺപതു ദിവസവും മാതാവിനെ അശുദ്ധയായി കണക്കാക്കിയിരുന്നു. ഇതിന് 'ശുദ്ധീകരണകാലം' (ലൂക്കോസ് 2:22) എന്നാണ് പറഞ്ഞിരിക്കുന്നത്. ഇത്തരത്തിലുള്ള ചില ആചാരങ്ങൾ മദ്ധ്യപൂർവ്വദേശത്തെ ക്രൈസ്തവരുടെ ഇടയിൽ ഉണ്ടായിരുന്നു.

**3. മാമോദീസായ്ക്കുള്ള തയ്യാറെടുപ്പുകൾ ഏവ?**

കുഞ്ഞിന്റെ മാതാപിതാക്കൾ, തലതൊടുന്നയാൾ തുടങ്ങി ഏറ്റവും അടുത്ത ബന്ധുക്കൾ കുമ്പസാരിച്ച് വി. കുർബ്ബാന അനുഭവിക്കണം. ഒന്നു മുതൽ മൂന്നു ദിവസം വരെ ഉപവസിക്കുന്നതും നല്ലതാണ്. ഏതാനും ആഴ്ചകൾക്ക് മുമ്പു തന്നെ ഇടവക വികാരിയെ കണ്ട് വേണ്ട ക്രമീകരണങ്ങൾ ചെയ്യുന്നതാണ് അഭികാമ്യം. വലിയ ഇടവകകളിൽ കഴിയുന്നത്ര ഞായറാഴ്ച മാമോദീസ നടത്തുന്നതിനെ പ്രോത്സാഹിപ്പിക്കാതിരിക്കുവാനും ശ്രദ്ധിക്കേണ്ടതാണ്. ധൂപപ്രാർത്ഥന, വിവാഹം, പള്ളി കമ്മറ്റി തുടങ്ങി പല കാര്യങ്ങളും വൈദികന് ഞായറാഴ്ചകളിൽ നടത്തേണ്ടതുള്ളതിനാൽ ധൃതിയിൽ മാമോദീസാ നടത്തി, അതിന്റെ ഗൗരവവും, അർത്ഥവും നഷ്ടമാകാതിരിക്കുവാൻ ഇത് സഹായിക്കും.

**4. മാമോദീസാ നടത്തുവാൻ അനുവാദമില്ലാത്ത ദിവസങ്ങൾ ഏവ? എന്തുകൊണ്ട്.**

വലിയനോമ്പിൽ, പാതിനോമ്പിനും ഈസ്റ്ററിനും ഇടയിൽ മാമോദീസാ നടത്താറില്ല. ഈ സമയത്ത് മാമോദീസാമുറി അടച്ചിടുന്ന രീതി ആദിമസഭയിൽ ഉണ്ടായിരുന്നു. മാമോദീസാ, കർത്താവിന്റെ ഉയിർപ്പിലുള്ള പങ്കാളിത്തം ആകയാൽ ഉയിർപ്പു പെരുന്നാൾ, സ്നാനത്തിന് ഏറ്റവും അനുയോജ്യമായ ദിവസമാണെന്ന് പൊതുവെ ചിന്തിച്ചിരുന്നു. വിശ്വാസബോധനം നടത്തിയിരുന്ന സ്നാനാർത്ഥികൾക്ക് സാധാരണ ഉയിർപ്പു പെരുന്നാളിലാണ് മാമോദീസാ നൽകിയിരുന്നത്. വലിയനോമ്പ് സ്നാനാർത്ഥികളുടെ പരിശീലനത്തിന്റെ അവസാന ഘട്ടമായിരുന്നു. പാതി നോമ്പുകഴിഞ്ഞാൽ തീവ്രമായ പരിശീലനം നൽകിയിരുന്നു. മാമോദീസായ്ക്കുള്ള ഒരുക്കമെന്ന നിലയിലാണ് പാതിനോമ്പിനും ഈസ്റ്ററിനും ഇടയിൽ മാമോദീസാ മുറി അടച്ചിട്ടിരിക്കുന്നത്.

**5. മാമോദീസായിൽ സ്നാനാർത്ഥിക്ക് നൽകുന്ന പേരുകൾക്കുള്ള മാനദണ്ഡം എന്താണ്?**

ക്രിസ്തീയ പേരുകൾ നൽകുന്ന രീതിയാണ് എല്ലാ സഭകളും അവലംബിച്ചിരിക്കുന്നത്. സഹദേന്മാരുടെയും വിശുദ്ധന്മാരുടെയും, ഓർമ്മദിവസങ്ങളിലോ, അവരുടെ കബറിട ദേവാലയങ്ങളിലോ മാമോദീസാ നടത്തുമ്പോൾ അവരുടെ പേരുകൾ നൽകുന്നതും സാധാരണമാണ്. പേര് 'ഐഡന്റിറ്റി'യുടെ സൂചനയാണ്. പുതിയ 'ഐഡന്റിറ്റി' സ്നാനമേൽക്കുന്നയാളിന് ലഭ്യമായിരിക്കുന്നു എന്ന അർത്ഥത്തിലാണ് പേര് നൽകുന്നത്. മലങ്കര നസ്രാണികളുടെ ഇടയിൽ വല്യപ്പൻ, വല്യമ്മ എന്നിവരുടെ പേരുകളാണ് സാധാരണ നൽകുന്നത്. തലമുറകളുടെ തുടർച്ച എന്ന അർത്ഥം ഇതിന് നൽകാവുന്നതാണ്.

**6.1 തലതൊടുന്ന ആൾ ആവശ്യമുണ്ടോ?**

പുറജാതിക്കാരനായ ഒരാൾ മാമോദീസാ ഏൽക്കുവാൻ ആഗ്രഹിച്ചാൽ, ഒരു സഭാംഗം അയാളെ ബിഷപ്പിന്റെ അടുക്കൽ കൊണ്ടുവന്ന്, സാക്ഷ്യം നൽകേണ്ടതുണ്ടായിരുന്നു. അയാൾക്ക് 'സ്പോൺസർ' എന്നും വഴികാട്ടിയെന്നും പേരുണ്ടായിരുന്നു. മാമോദീസാ ഏൽക്കാനുള്ള ആളിനെ സ്നാനാർത്ഥിയായി (Catechumen) സ്വീകരിച്ചിരുന്നു. അയാളുടെ വിശ്വാസ പരിശീലനത്തിനു മേൽനോട്ടം വഹിക്കുന്ന ചുമതല മേൽപ്പറഞ്ഞ വിശ്വാസിക്കായിരുന്നു. ഇതിൽ നിന്നാണ് തല തൊട്ടപ്പൻ/അമ്മ (ഗോഡ്ഫാദർ, ഗോഡ് മദർ) എന്ന സ്ഥാനം ഉണ്ടാകുന്നത്. ശിശുക്കളുടെ കാര്യത്തിൽ വിശ്വാസബോധനത്തിന്റെ ഉത്തരവാദിത്വം തലതൊടുന്നയാൾ ഏറ്റെടുക്കുന്നു. കൂട്ടുകുടുംബ സംവിധാനത്തിൽ പിതാമഹൻ, പിതാമഹി എന്നിവരായിരുന്നു കുഞ്ഞുങ്ങളെ പ്രാർത്ഥനകളും, വിശ്വാസത്തിന്റെ ആദ്യപാഠങ്ങളും പഠിപ്പിച്ചിരുന്നത്.

**6.2. തല തൊടാനുള്ള അവകാശം ആർക്ക്? മറ്റ് സഭാംഗങ്ങളെ അനുവദിക്കാമോ?**

സഭാവിശ്വാസികൾക്കു മാത്രമേ തലതൊടാൻ അവകാശമുള്ളു. അതായത് ഓർത്തഡോക്സ് സഭയിൽ വി. കുർബ്ബാന അനുഭവിക്കുവാൻ യോഗ്യതയുള്ള ആളിനു മാത്രമേ, കുഞ്ഞിന് തലതൊടുവാൻ യോഗ്യതയുള്ളൂ. മറ്റു സഭാംഗങ്ങളെ അനുവദിക്കുവാൻ സാധിക്കുകയില്ല. എന്നാൽ പിതാമഹൻ, മാതാമഹൻ തുടങ്ങിയവർ ഇതര സഭാംഗങ്ങൾ ആണെങ്കിൽ അവരുടെ പേരുകൾ നൽകാവുന്നതാണ്. എന്നാൽ ദേവാലയത്തിലെ ശുശ്രൂഷയിൽ കുഞ്ഞിനെ കൈകളിൽ വഹിച്ചുകൊണ്ട് പ്രാർത്ഥകളും, പ്രഖ്യാപനങ്ങളും നടത്തുന്നയാൾ ഓർത്തഡോക്സ് സഭാംഗമായിരിക്കണം.

**7. മുതിർന്നവരുടെ മാമോദീസായുടെ തയ്യാറെടുപ്പുകൾ, നിയമനടപടികൾ, നടപടി ക്രമം ഏവ?**

മാമോദീസ സ്വീകരിക്കുന്നവർ കുറെ ആഴ്ചകൾക്കോ, ദിവസങ്ങൾക്കോ മുമ്പ് വൈദികനെ സമീപിച്ച് തയ്യാറെടുപ്പുകൾ ആരംഭിക്കണം. അടിസ്ഥാന വിശ്വാസസത്യങ്ങളും, പ്രാർത്ഥനകളും പഠിപ്പിക്കണം, മാമോദീസാക്ക് മുമ്പ് മൂന്നു ദിവസമെങ്കിലും ഉപവസിക്കുവാൻ നിർദ്ദേശിക്കേണ്ടതാണ്. മാമോദീസാക്ക് മുമ്പായി കുമ്പസാരം നടത്തണം.

ഇന്ത്യയിലെ ഇന്നത്തെ രാഷ്ട്രീയ സാഹചര്യത്തിൽ, താൻ പരപ്രേരണ[redacted]ടാതെ സ്വമേധയാ ക്രിസ്തീയ വിശ്വാസം സ്വീകരിക്കുന്നുവെന്ന് മുദ്രപ്പത്രത്തിൽ സത്യവാങ്മൂലം എഴുതിനൽകുന്നതും അത് നോട്ടറി പബ്ലിക്ക് സാക്ഷ്യപ്പെടുത്തുന്നതും നന്നായിരിക്കും.

ഞായറാഴ്ച പരസ്യമായി സ്നാനമേൽക്കുന്നതിന് പ്രയാസമുണ്ടെങ്കിൽ ഇട ദിവസം വി.കുർബ്ബാന അർപ്പിച്ച് നടത്താവുന്നതാണ്. പ്രായപൂർത്തിയായ സ്ത്രീകളുടെ മാമോദീസായിൽ, വസ്ത്രങ്ങൾ ധരിച്ചുകൊണ്ട്, എന്നാൽ ആഭരണങ്ങൾ മാറ്റി, മുടി അഴിച്ചിട്ട് സ്നാനമേൽക്കുവാൻ നിർദ്ദേശിക്കണം. മാമോദീസാ തൊട്ടിക്കുമുകളിൽ, തല കുനിച്ച് നിൽക്കുമ്പോൾ തലയിൽ വെള്ളം കോരി ഒഴിച്ച് സ്നാനം നൽകണം, മൂറോൻ അഭിഷേകം നെറ്റിയിലും, കൈപ്പത്തിയിലും, കുരിശടയാളം വരച്ച് നടത്തേണ്ടതാണ്. പ്രായപൂർത്തിയായ പെൺകുട്ടികളുടെ ദേഹത്ത് കാർമ്മികൻ അഭിഷേകം ചെയ്യുന്നതിനെ ഡിഡാസ്ക്കാലിയ വിലക്കുന്നുണ്ട്.

സാധാരണ മാമോദീസാ ശുശ്രൂഷ തന്നെയാണ് പ്രായപൂർത്തി ആയവർക്കും ഉപയോഗിക്കുന്നത്. തലതൊട്ടപ്പൻ, തലതൊട്ടമ്മ എന്നിവർ ആവശ്യമാണ്. എന്നാൽ 'സാത്താനെ ഉപേക്ഷിക്കുന്നു' 'മിശിഹായെ സ്വീകരിക്കുന്നു' എന്നീ പ്രഖ്യാപനങ്ങൾ സ്നാനാർത്ഥിതന്നെ ഏറ്റുപറയണം. തൽസമയം, തലതൊട്ടപ്പൻ കൈകളിൽ പിടിക്കേണ്ട ആവശ്യമില്ല.

**8. മൂന്നുതരത്തിൽ സ്നാനാർത്ഥിയെ മുദ്രയിടുന്നു. എന്തുകൊണ്ട്? അർത്ഥം എന്ത്?**

8.1 ഒന്നാമത്തെ മുദ്ര തൈലം കൂടാതെയാണ് നൽകുന്നത്. ഒരാളെ സ്നാനാർത്ഥിയായി സ്വീകരിക്കുമ്പോൾ ബിഷപ്പ് തലയിൽ കൈവെച്ച്, നെറ്റിയിൽ മുദ്രയിട്ടിരുന്നു. സ്നാനാർത്ഥിയായി സ്വീകരിക്കുന്നതിന്റെ സൂചനയാണിത്. തുടർന്ന് പൈശാചിക ശക്തികളിൽ നിന്നും സ്നാനാർത്ഥി വിമുക്തനായിരിക്കുന്നു എന്ന് പ്രഖ്യാപിക്കുന്നു. സ്നാനാർത്ഥി സാത്താനെ ഉപേക്ഷിക്കുകയും, മിശിഹായെ സ്വീകരിക്കുകയും ചെയ്യുന്നു. ക്രിസ്തുവിന് സമർപ്പിക്കുമ്പോൾ, സഭ കുഞ്ഞിനെ സ്വീകരിച്ച് 'മിശിഹായുടെ മുദ്ര' നൽകി സ്നാനത്തിനായി ഒരുക്കുന്നു എന്ന അർത്ഥം നൽകാവുന്നതാണ്.

8.2 രണ്ടാമത്തെ മുദ്ര സൈത്ത് കൊണ്ട് നെറ്റിയിൽ നൽകുന്നു. മാമോദീസായ്ക്കു മുമ്പ് പ്രാർത്ഥിച്ച ഒലിവ് എണ്ണ (സൈത്ത്) കൊണ്ടും, മാമോദീസാക്കു ശേഷം വി.മൂറോൻ തൈലം കൊണ്ട് നെറ്റിയിലും, ദേഹത്തും അഭിഷേകം ചെയ്യുന്ന രീതി അതിപുരാതനമാണ്. സൈത്തുകൊണ്ട് നെറ്റിയിൽ അഭിഷേകം നൽകുന്നത്, 'മിശിഹായെ സ്വീകരിക്കുന്നു' എന്ന പ്രഖ്യാപനത്തിനും വിശ്വാസപ്രമാണത്തിനും ശേഷമാണ്. ഇതിന്റെ അർത്ഥത്തെപ്പറ്റി തൽസമയത്തുള്ള പ്രാർത്ഥനയിൽ സൂചനയുണ്ട്. 'വീണ്ടും ജനനത്താൽ പുത്രസ്വീകാരത്തിന് അർഹനായി തീരുവാൻ വേണ്ടി, സന്തോഷതൈലത്താൽ, പിതാവിന്റെയും, പുത്രന്റെയും ജീവനുള്ള പരിശുദ്ധ റൂഹായുടെയും നാമത്തിൽ, നിത്യജീവനായി... മുദ്രകുത്തപ്പെടുന്നു'.

മാമോദീസായ്ക്കുള്ള ഒരുക്കമായിട്ടാണ് ഈ അഭിഷേകം നൽകുന്നത്. "സന്തോഷ തൈലം" (സങ്കീ. 45:7) ക്രിസ്തുവിന്റെ അഭിഷേകത്തിന്റെ സൂചനയാണ്. സൈത്ത്കൊണ്ടുള്ള അഭിഷേകം വഴി, സ്നാനാർത്ഥി, സാക്ഷാൽ

ഒലിവായ (സൈത്ത്) ക്രിസ്തുവിനോട് ഒട്ടിച്ച് ചേർക്കപ്പെടുന്നു (റോമർ 11:17).

കാതോലിക്കേറ്റിന്റെ കീഴിലെ പാരമ്പര്യം അനുസരിച്ച് മലങ്കരയിൽ നെറ്റിയിൽ തൈലം കൊണ്ട് മുദ്രയിടുക മാത്രം ചെയ്യുന്നു. എന്നാൽ അന്ത്യോഖ്യൻ സഭയുൾപ്പെടെ മിക്ക ഓർത്തഡോക്സ് സഭകളിലും സൈത്ത് കൊണ്ട് ദേഹം മുഴുവൻ അഭിഷേകം ചെയ്യുന്ന രീതിയും നിലവിലുണ്ട്.

8.3. മൂന്നാമത്തെ മുദ്ര വി. മൂറോൻ കൊണ്ട് നൽകുന്നു. തുടർന്ന് മാമോദീസായേറ്റയാളിന്റെ ശരീരം മുഴുവനും അഭിഷേകം ചെയ്യുന്നു. മിശിഹായുടെ പരിമള വാസനയും സത്യവിശ്വാസത്തിന്റെ അടയാളവും മുദ്രയും, വിശുദ്ധാത്മ നൽവരത്തിന്റെ പൂർത്തീകരണവുമായ വി. മൂറോനാൽ മുദ്രകുത്തപ്പെടുന്നു." എന്ന് പ്രഖ്യാപിച്ചുകൊണ്ടാണ് നെറ്റിയിൽ മുദ്രയിടുന്നത്. യേശു ക്രിസ്തുവിന്റെ അടയാളം നെറ്റിയിൽ വരയ്ക്കുന്നു. വി. മാമോദീസായിൽ പരിശുദ്ധാത്മാവിനെ പ്രാപിച്ചതിന്റെ അടയാളവുമാണിത്.

**9. മാമോദീസായ്ക്കു ശേഷം വെള്ള വസ്ത്രം ധരിപ്പിക്കുന്നതിന്റെ കാരണം എന്ത്?**

മാമോദീസായിൽ പ്രാപിച്ച പുതുക്കത്തിന്റെയും, പാപമോചനത്തിന്റെയും, വിശുദ്ധിയുടെയും അടയാളമാണ് വെള്ളവസ്ത്രം, അന്ധകാരത്തിൽ നിന്നും വിടുതൽ പ്രാപിച്ച് 'പ്രകാശവസ്ത്രം' ധരിക്കുന്നു എന്ന് അർത്ഥമാക്കുന്നു.

**10. ഒന്നിൽ കൂടുതൽ കുട്ടികൾ മാമോദീസായ്ക്ക് ഉണ്ടെങ്കിൽ ഏത് ക്രമത്തിലാണ് മാമോദീസാ നൽകുന്നത്? എന്തുകൊണ്ട്.?**

പ്രായമനുസരിച്ച് ആൺകുട്ടികളെയും തുടർന്ന് പെൺകുട്ടികളെയും സ്നാനപ്പെടുത്തുന്നു. എല്ലാവർക്കുമായി ഒരുമിച്ച് വെള്ളം വാഴ്ത്താമെങ്കിലും, വാഴ്ത്തിയ വെള്ളം പാത്രത്തിൽ പകർന്ന് വെച്ച്, ഓരോ കുട്ടിക്കും പ്രത്യേകം വെള്ളം ഉപയോഗിക്കണം. ഒരു കുട്ടിയെ മാമോദീസാമുക്കിയ ശേഷം, ആ വെള്ളം തുറന്ന് വിട്ടതിനുശേഷം, വാഴ്ത്തിയ വെള്ളം മാമോദീസാ തൊട്ടിയിൽ ഒഴിച്ച് അടുത്ത കുട്ടിയെ മുക്കണം.

'സകലവും ഉചിതമായും ക്രമമായും നടക്കട്ടെ' (1 കൊരിന്ത്യർ 14:39) എന്ന് വി.പൗലോസ് പറയുന്നതുപോലെ പ്രായക്രമം പിന്തുടരേണ്ടതാണ്. വി. കുർബ്ബാന സ്വീകരിക്കുന്നത് പുരുഷന്മാർ, സ്ത്രീകൾ എന്നീ ക്രമത്തിൽ ആണല്ലോ? ആ മാതൃകയാണ് മാമോദീസയിലും പിന്തുടരുന്നത്.

**11. മാമോദീസാ ഏറ്റ വ്യക്തിയെ കിരീടം ധരിപ്പിക്കുന്നതും വി. മദ്ബഹായിൽ പ്രവേശിപ്പിക്കുന്നതും എന്തുകൊണ്ട്?**

മാമോദീസായേറ്റയാൾ അന്ധകാരശക്തികളുടെ മേൽ വിജയം നേടിയ പോരാളി എന്ന അർത്ഥത്തിലാണ് കിരീടം ധരിപ്പിക്കുന്നത്. സ്വർഗ്ഗത്തിൽ ലഭ്യമാക്കുന്ന പ്രതിഫലത്തിന്റെ സൂചനയാണിത്. ആ പ്രതിഫലത്തിനാണ് വി. പൗലോസ് 'വാടാത്തകിരീടം' (1 കൊരി 9:25), നീതിയുടെ കിരീടം (2 തീമോ 4:8) എന്നും, തേജസ്സിന്റെ വാടാത്തകിരീടം (1 പത്രോസ് 5:4) എന്നും, 'ജീവകിരീടം (യാക്കോബ് 1:12, വെളി 2:10) എന്നും പറഞ്ഞിരിക്കുന്നത്.

അഭിഷേകം വഴി മാമോദീസായേറ്റയാൾ 'രാജകീയ പുരോഹിത വർഗ്ഗത്തിലെ അംഗമായിത്തീരുന്നു (1 പത്രോ 2:9) രാജകീയ പദവിയുടെ അടയാളം കൂടിയാണ് കിരീടം. പൗരോഹിത്യപദവി ലഭ്യമായതിന്റെ അടയാളമായിട്ടാണ് മദ്ബഹായിൽ പ്രവേശിപ്പിക്കുന്നത്. മാമോദീസായേറ്റയാൾ "ജീവന്റെ മേശ'യെ സമീപിക്കുവാൻ അർഹനായിത്തീരുന്നു ആദിമസഭയിൽ വിശ്വാസികൾ ത്രോണോസിന്റെ അടുക്കൽ ചെന്നാണ് വി.കുർബ്ബാന അനുഭവിച്ചിരുന്നത്.

**12. മാമോദീസായിൽ വി.മൂറോൻ ഉപയോഗിക്കുന്നത് എന്തിന്?**

ക്രിസ്തീയ മാമോദീസായുടെ ഉത്ഭവം ക്രിസ്തുവിന്റെ മാമോദീസായിലാണ്. യോർദ്ദാനിൽവെച്ച് ക്രിസ്തുവിന്റെ മേൽ പരിശുദ്ധാത്മാവ് ഇറങ്ങിയതിനെ അഭിഷേകമായിട്ടാണ് പുതിയ നിയമത്തിൽ ചിത്രീകരിച്ചിരിക്കുന്നത്. (ലൂക്കോസ് 4:17-19; അപ്പൊ. പ്രവ: 10:38, 4: 27). ക്രിസ്തീയ മാമോദീസാ, ക്രിസ്തുവിന്റെ മാമോദിസായിലുള്ള പങ്കാളിത്തം കൂടിയാണ്. തന്റെ യഥാർത്ഥ മാമോദീസാ, പീഡാനുഭവവും, കുരിശുമരണവുമാണല്ലോ (മർക്കോസ് 10:38). യോർദ്ദാനിൽ ക്രിസ്തു സ്വീകരിച്ച സ്നാനത്തിൽ, ജലസ്നാനവും, പരിശുദ്ധാത്മാവിന്റെ അഭിഷേകവും ഉണ്ടായിരുന്നു. ഇതിന്റെ അടിസ്ഥാനത്തിൽ ക്രിസ്തീയ മാമോദീസായിൽ ജലസ്നാനത്തോടൊപ്പം, അഭിഷേകവും നൽകുന്ന രീതി പുതിയ നിയമ കാലത്തുതന്നെ ഉണ്ടായിരുന്നു. (1 യോഹ 2:20;27; 2 കൊരി 1:21-22; എഫെ. 1:14; 4:30) വിശ്വാസികൾ പരിശുദ്ധാത്മാവിന്റെ അഭിഷേകം പ്രാപിക്കുന്നു. കാരണം, മാമോദീസാ, വെള്ളത്തിൽ നിന്നും ആത്മാവിൽ നിന്നുമുള്ള വീണ്ടും ജനനം ആണല്ലോ (യോഹ 3:3-5). അഭിഷേകത്തിന്റെ പ്രാധാന്യം കണക്കിലെടുത്ത് സുഗന്ധ തൈലം അതായത് വി. മൂറോൻ ഉപയോഗിച്ച് തുടങ്ങി. ക്രിസ്തുവിന്റെ സൗരഭ്യം (2 കൊരി. 2:15) ലഭിക്കുന്നു എന്ന അർത്ഥം ഇതിനും നൽകാവുന്നതാണ്.

**13. കുഞ്ഞിനെ എടുത്ത് കൊണ്ട് നിൽക്കേണ്ടത് തല തൊടുന്ന ആൾ തന്നെയാണോ? എങ്ങനെ പിടിക്കണം?**

തല തൊടുന്ന ആൾ കൈകളിൽ എടുത്തുകൊണ്ട് നിൽക്കുന്ന രീതിയാണ് സാധാരണ ഉള്ളത്. എന്നാൽ കുഞ്ഞ് കരയുന്നുവെങ്കിൽ അമ്മയോ, മറ്റു സ്ത്രീകളോ എടുക്കുന്നതിൽ തെറ്റില്ല. എന്നാൽ 'സാത്താനെ ഉപേക്ഷിക്കുന്നു, മശിഹായേ സ്വീകരിക്കുന്നു' എന്നീ പ്രഖ്യാപനങ്ങളുടെ സമയത്ത്, തല തൊടുന്നയാൾ കുഞ്ഞിന്റെ കൈകളിൽ പിടിച്ച് കൊണ്ട് വേണം ഏറ്റുചൊല്ലുവാൻ. ഏതാനും മാസങ്ങൾ പ്രായമുള്ള കുഞ്ഞാണെങ്കിൽ വ്യക്തമായവിധത്തിൽ കൈകളിൽ എടുത്തുകൊണ്ട് നിൽക്കണം. വെള്ളം വാഴ്വിന്റെ സമയത്ത് മാത്രം കുഞ്ഞിന്റെ വസ്ത്രങ്ങൾ മാറ്റിയാൽ മതിയാവും.

**14. മാമോദീസായ്ക്കുശേഷം ശ്രദ്ധിക്കേണ്ട കാര്യങ്ങൾ ഏവ.?**

കുഞ്ഞിന് വി. മൂറോൻ അഭിഷേകം നൽകുന്നതിനാൽ, അന്നേദിവസം അവിശ്വാസികളോ അക്രൈസ്തവരോ എടുക്കുന്നതിനേ നമ്മുടെ സഭ വിലക്കുന്നു. അഭിഷേകത്തിന് ശേഷം കുഞ്ഞിനെ ധരിപ്പിക്കുന്ന വസ്ത്രങ്ങൾ ശുദ്ധജലത്തിൽ കഴുകി ചവിട്ടാത്ത സ്ഥലത്ത് വെള്ളം ഒഴുക്കിക്കളയണം.അതുപോലെ അന്നേ ദിവസം കുഞ്ഞിനെ കുളിപ്പിക്കുന്ന വെള്ളവും ശ്രദ്ധാപൂർവ്വം ഒഴുക്കികളയണം.

**15. ഇടവകപ്പള്ളിയല്ലാതെ മറ്റു പള്ളികളിൽ വച്ച് മാമോദീസാ നടത്തുമ്പോൾ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ ഏവ?**

മാമോദീസാ നടക്കുന്ന പള്ളി വികാരിയോട് നേരത്തെ സംസാരിച്ച് സമയം, കാർമ്മികൻ തുടങ്ങിയ കാര്യങ്ങളിൽ ധാരണ ഉണ്ടാക്കണം. ഇടവകവികാരി മുഖേന ഇതു ചെയ്യുന്നതായിരിക്കും യുക്തം. ഇടവക വികാരിയിൽ നിന്നും എഴുത്തു വാങ്ങിയിരിക്കണം.

**16. സാധാരണ മാമോദീസാ ക്രമത്തിൽ നിന്നും ഒഴിവ് നൽകിയിരിക്കുന്നത് ആർക്കൊക്കെ?**

സാധാരണ മാമോദീസാ ക്രമത്തിൽ നിന്നും ഒഴിവ് നൽകിയിരിക്കുന്നത് കുഞ്ഞ് അതീവ രോഗാവസ്ഥയിൽ ആണെങ്കിൽ മാത്രമാണ്. വീട്ടിലോ, ആശുപത്രിയിലോ വെച്ച് പുതിയ ബേസിനിൽ വെള്ളം വാഴ്ത്തി മാമോദീസാ നൽകാവുന്നതാണ്. സന്ദർഭത്തിന്റെ ഗൗരവം അനുസരിച്ച് ഗീതങ്ങൾ പ്രൊമിയോൻ-സെദ്റ എന്നിവ ഒഴിവാക്കാവുന്നതാണ്.

മൂറോൻ അഭിഷേകം നൽകുവാൻ സാധിക്കുന്നില്ലെങ്കിൽ, കുഞ്ഞ് ആരോഗ്യം വീണ്ടെടുക്കുമ്പോൾ ദേവാലയത്തിൽ വെച്ച്, അഭിഷേകവും വി. കുർബ്ബാനയും നൽകാവുന്നതാണ്. സന്ദർഭത്തിന്റെ ഗൗരവം കണക്കിലെടുത്ത് പ്രവർത്തിക്കുവാൻ കാർമ്മികന് അനുവാദമുണ്ട്.

**17. മാമോദീസായിൽ ഒന്നിലധികം വൈദികർ പങ്കെടുക്കുമ്പോൾ ഒരാൾ പ്രാരംഭ പ്രാർത്ഥനകളും മറ്റും നടത്തുകയും അപരൻ വെള്ളം വാഴ്ത്തുകയും മറ്റും ചെയ്യാമോ?**

ഒരിക്കലും പാടില്ല. വി. കുർബ്ബാനയിൽ ഒരു വൈദികൻ തൂയോബോ മുതൽ അവസാനം വരെയുള്ള കർമ്മങ്ങളും പ്രാർത്ഥനകളും നടത്തുന്നതുപോലെ മാമോദീസായിൽ ഓരോന്നും ക്രമമായി ചെയ്യുക. എന്നാൽ ഒന്നിലധികം വൈദികർ ഉണ്ടെങ്കിൽ, നെറ്റിയിലെ മുദ്ര, സൈത്ത് കൊണ്ടുള്ള മുദ്ര എന്നിവ ഓരോരുത്തരായി ചെയ്യാവുന്നതാണ്.

**18. മാമോദീസായിൽ സൗകര്യാർത്ഥം വെള്ളം നേരത്തെ വാഴ്ത്തി വെച്ച് ഉപയോഗിക്കാമോ?**

ഇതും അനുവദനീയമല്ല. ആരംഭം മുതലുള്ള ഓരോ കർമ്മങ്ങളും അവയുടെ ക്രമമനുസരിച്ച് ചെയ്യണം. കഴിഞ്ഞ തലമുറയിൽ ആരെങ്കിലും ചെയ്തിട്ടുണ്ടെങ്കിൽ, അജ്ഞതയും അലംഭാവവും നിമിത്തം സംഭവിച്ചതാണ്. ■

# വിശുദ്ധ കുർബ്ബാന: ഒരു ലഘു വിശദീകരണം

## ഫാ. ഡോ. ജേക്കബ് കുര്യൻ

വി. കുർബ്ബാന, ദൈവസ്നേഹത്തെ നാം രുചിച്ചറിയുന്ന അത്യുന്നത കൂദാശയാണ്. സ്വർഗ്ഗീയ പിതാവിൽ നിന്നും ദൈവമക്കൾ "അനുഗ്രഹങ്ങൾ" പ്രാപിക്കുന്നതും, ദൈവത്തോടും പരസ്പരവും "സമാധാനം" അഥവാ അനുരഞ്ജനം അനുഭവിക്കുന്നതും, ദൈവപുത്രന്റെ "ബലി"യിൽ പങ്കുചേരുന്നതും, ദൈവ കൃപകൾക്കായി "സ്തോത്രം" അർപ്പിക്കുന്നതും ആയ അവസരമാണത് ("അനുഗ്രഹങ്ങളും, സമാധാനവും, ബലിയും, സ്തോത്രവും"). അന്ത്യോഖ്യായിലെ വി. ഇഗ്നാത്തിയോസ് വി. കുർബ്ബാനയെ വിശേഷിപ്പിച്ചിട്ടുള്ളത് "അമർത്യതയുടെ ഔഷധം" എന്നാണ്. എല്ലാ കൂദാശകളും പൂർത്തീകരിക്കപ്പെടുന്നത് വി. കുർബ്ബാനയിലാണ്.

### പദങ്ങൾ

"കുർബ്ബാന" എന്ന സുറിയാനി പദത്തിന് 'അർപ്പണം,' 'യാഗം,' 'കാഴ്ച', 'ബലി' എന്നൊക്കെയാണ് അർത്ഥം. അതായത് ദൈവം സ്വന്തം ജീവനെ നമുക്കായി അർപ്പിച്ചതിനെ നാം സ്വീകരിച്ചുകൊണ്ട്, നമ്മുടെ ജീവിതത്തെ ദൈവഹിതത്തിനായി അർപ്പിക്കുന്ന സന്ദർഭമാണ് വി. കുർബ്ബാന. "യഫ്ക്കാറസ്തിയ" (ഇംഗ്ലീഷിൽ യൂക്കറിസ്റ്റ്) എന്ന ഗ്രീക്കു പദവും വി. കുർബ്ബാനയ്ക്ക് ഉപയോഗിക്കാറുണ്ട്. ആ പദത്തിന്റെ അർത്ഥം, സ്തോത്രം അഥവാ കൃതജ്ഞതയുടെ അർപ്പണം എന്നാണ്. "മിസ്സാ" (ഇംഗ്ലീഷിൽ മാസ്) എന്ന ലത്തീൻ പദവും വി. കുർബ്ബാനയ്ക്ക് പാശ്ചാത്യ പാരമ്പര്യത്തിൽ ഉപയോഗിച്ചിട്ടുണ്ട്.

### വി. കുർബ്ബാനയുടെ പഴയനിയമ സൂചനകൾ

(1) ജീവവൃക്ഷത്തിന്റെ ഫലം - ഉല്പത്തി 3:22
(2) ഹാബേലിന്റെ ബലി - ഉല്പത്തി 4:4
(3) നോഹയുടെ സ്തോത്രയാഗം - ഉല്പത്തി 8:20
(4) അബ്രാമിന്റെ യാഗം - ഉല്പത്തി 12:9
(5) മൽക്കീസദെക്കിന്റെ അപ്പവും വീഞ്ഞും - ഉല്പത്തി 14:18
(6) അബ്രഹാമിന്റെ അതിഥിസൽക്കാരം - ഉല്പത്തി 18:1-8
(7) അബ്രഹാം ഇസഹാക്കിനെ യാഗത്തിനായി സമർപ്പിച്ചത് - ഉല്പത്തി 22:9.
(8) യാക്കോബിന്റെ ബെഥേൽ ആരാധന (ഉല്പത്തി 28:18, 19).
(9) മിസ്രയീമിലെ പെസഹ (പുറപ്പാട് 12:21).
(10) മരുഭൂമിയിലെ മന്ന (പുറപ്പാട് 16:31).
(11) ഏലിയാവിന്റെ ഭക്ഷണവും ബലിയും (1 രാജാ. 17:6; 19:6, 18:30-38).
(12) ഏശയ്യാവിന്റെ തീക്കനൽ (യെശയ്യാവ് 6:6).

### വി. കുർബ്ബാന സ്ഥാപനത്തിന്റെ പുതിയനിയമ അടിസ്ഥാനങ്ങൾ

വി. മത്തായി 26:26-28
വി. മർക്കോസ് 14:22-24
വി. ലൂക്കോസ് 22:17-20
1 കൊരിന്തി 11:23-25

### വി. കുർബ്ബാനാനുഭവത്തിന്റെ പ്രാധാന്യത്തെക്കുറിച്ച് യേശു തമ്പുരാന്റെ പ്രധാന വചനങ്ങൾ

(1) "സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങിയ ജീവനുള്ള അപ്പം ഞാൻ ആകുന്നു; ഈ അപ്പം തിന്നുന്നവൻ എല്ലാം എന്നേക്കും ജീവിക്കും; ഞാൻ കൊടുപ്പാനിരിക്കുന്ന അപ്പമോ ലോകത്തിന്റെ ജീവനുവേണ്ടി ഞാൻ കൊടുക്കുന്ന എന്റെ മാംസം ആകുന്നു" (വി. യോഹന്നാൻ 6:51).

(2) "ആമെൻ, ആമെൻ, ഞാൻ നിങ്ങളോടു പറയുന്നു; നിങ്ങൾ മനുഷ്യപുത്രന്റെ മാംസം തിന്നാതെയും അവന്റെ രക്തം കുടിക്കാതെയും ഇരുന്നാൽ നിങ്ങൾക്കു ഉള്ളിൽ ജീവൻ ഇല്ല. എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവനു നിത്യജീവൻ ഉണ്ട്. ഞാൻ ഒടുക്കത്തെ നാളിൽ അവനെ ഉയർത്തെഴുന്നേല്പിക്കും. എന്റെ മാംസം സാക്ഷാൽ ഭക്ഷണവും എന്റെ രക്തം സാക്ഷാൽ പാനീയവും ആകുന്നു എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു. ജീവനുള്ള പിതാവ് എന്നെ അയച്ചിട്ടു ഞാൻ പിതാവിൻ മൂലം ജീവിക്കുന്നതുപോലെ എന്നെ തിന്നുന്നവൻ എൻ മൂലം ജീവിക്കും" (വി. യോഹന്നാൻ 6:53-57).

### വി. കുർബ്ബാനാനുഷ്ഠാനത്തിന്റെ പ്രധാന ഭാഗങ്ങൾ

**1. ഒരുക്ക ശുശ്രൂഷ (തൂയോബോ)**

**2. പരസ്യ ശുശ്രൂഷ**

(1) ഒന്നാം ഭാഗം: **വചന ശുശ്രൂഷ**
(2) രണ്ടാം ഭാഗം: **തിരുശരീരരക്ത ശുശ്രൂഷ**
ഒന്നാം അദ്ധ്യായം: സമാധാനത്തിന്റെ ശുശ്രൂഷ
രണ്ടാം അദ്ധ്യായം: വി. കുർബ്ബാനസ്ഥാപന ശുശ്രൂഷ
മൂന്നാം അദ്ധ്യായം: മദ്ധ്യസ്ഥപ്രാർത്ഥനകൾ (തുബ്ദേൻ) ഖണ്ഡിപ്പ്, ലുത്തിനിയ)
നാലാം അദ്ധ്യായം: കർത്തൃപ്രാർത്ഥന, ധൂപപ്രാർത്ഥന, വി. കുർബ്ബാനാനുഭവം
അഞ്ചാം അദ്ധ്യായം: കൃതജ്ഞതാ ശുശ്രൂഷ, ആശീർവാദം

**3. കുർബ്ബാനാനന്തര ശുശ്രൂഷ**

### വി. കുർബ്ബാനയിലെ ചില ഭാഗങ്ങളുടെ ലഘു വിശദീകരണം

**1. തൂയോബോ** (ഒരുക്ക ശുശ്രൂഷ): അപ്പ വീഞ്ഞുകൾ പ്രാർത്ഥനയോടെ ഒരുക്കിവയ്ക്കുകയും, വി. കുർബ്ബാനയിൽ ഓർക്കാനുള്ള എല്ലാവരെയും ഓർത്ത് രഹസ്യത്തിൽ പ്രാർത്ഥിക്കയും ചെയ്യുന്നു.

**2. കൗമാ** ("നിന്നുകൊണ്ടുള്ള" പ്രാർത്ഥന-"ദൈവമേ നീ പരിശുദ്ധനാകുന്നു" എന്നു തുടങ്ങി "ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനെ ഞങ്ങളോടു കരുണചെയ്യണമേ" എന്നതുവരെ): ഈ പ്രാർത്ഥന, യേശുതമ്പുരാനോട് ഉള്ളതാണ്. ഒരു പുരാതന പാരമ്പര്യമനുസരിച്ച്, യേശുതമ്പുരാന്റെ കബറടക്കത്തിൽ, മാലാഖമാർ പ്രത്യക്ഷപ്പെട്ട്, "ദൈവമേ നീ പരിശുദ്ധനാകുന്നു, ബലവാനേ നീ പരിശുദ്ധനാകുന്നു, മരണമില്ലാത്തവനേ നീ പരിശുദ്ധനാകുന്നു" എന്നു, ചൊല്ലിയപ്പോൾ യൗസേപ്പും നിക്കോദീമോസും "ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ ഞങ്ങളോട് കരുണചെയ്യണമേ" എന്നു പ്രാർത്ഥിച്ചതിനാലാണ് ഈ ത്രിത്വ പ്രാർത്ഥനയുടെ (ത്രൈസാഗിയോൻ) ആരംഭം.

**3. വചന ശുശ്രൂഷ** (1) വി. കുർബ്ബാന പരസ്യമായി ആരംഭിക്കുന്നതിനു മുമ്പ് പഴയനിയമത്തിൽ നിന്നും, പരസ്യമായി ആരംഭിച്ചതിനുശേഷം, പുതിയ നിയമത്തിൽ നിന്നും, വായനകൾ വായിക്കയും, തുടർന്ന് പ്രബോധനം (പ്രസംഗം) നടത്തുകയും ചെയ്യുന്നു. പുതിയ നിയമ വായനകൾക്ക് മൂന്നു ഭാഗങ്ങളുണ്ട്. (1) വടക്കുവശത്ത് അപ്പോസ്തോല പ്രവൃത്തികളിൽ നിന്നോ പൊതു ലേഖനങ്ങളായ പത്രോസ്, യാക്കോബ്, യോഹന്നാൻ എന്നിവരിൽ നിന്നോ ഉള്ള വായന (2) തെക്കുഭാഗത്ത് വി. പൗലൂസിന്റെ ലേഖനങ്ങളിൽ നിന്ന് (3) ഏവൻഗേലിയോൻ: സുവിശേഷങ്ങളിൽ നിന്ന്

(2) പൗലൂസ് ശ്ലീഹാ ധന്യൻ....... എന്ന ഗീതത്തിന്റെ വേദപുസ്തകാടിസ്ഥാനം: ഗലാത്യലേഖനം 1:8-9

**4. പ്രൊമിയോൻ, ഹൂസോയൊ, സെദ്റ**

ഒരു ദീർഘമായ പ്രാർത്ഥനാ ഗണമാണിത്. "പ്രൊമിയോൻ" എന്നു പറഞ്ഞാൽ "മുഖവുര" എന്നാണർത്ഥം. പ്രാർത്ഥനയ്ക്ക് പൊതുവായ ഒരു മുഖവുര ഭാഗമാണിത്; "ഹൂസോയോ" എന്നു പറഞ്ഞാൽ പാപമോചനം എന്നാണർത്ഥം. ഇവിടെ അനുതാപത്തോടെ പാപമോചനത്തിനായി പ്രാർത്ഥിക്കുന്നു, "സെദ്റ" എന്നു പറഞ്ഞാൽ "നിര", "കൂട്ടം" എന്നാണർത്ഥം. അപേക്ഷകളുടെയും പ്രബോധനങ്ങളുടെയും ഒരു നിരയാണ് ഈ പ്രാർത്ഥനാഭാഗത്തുള്ളത്.

**5. ധൂപക്കുറ്റി വാഴ്വും കാർമ്മികൻ പടിഞ്ഞാറോട്ടു വന്ന് കൈമലർത്തി നടത്തുന്ന യാചനയും**

ഇത് വി. കുർബ്ബാനയിൽ മൂന്നു ഭാഗത്തുണ്ട്; ഒന്ന് തൂയോബോയ്ക്ക് കയറുമ്പോൾ, രണ്ട് വി. കുർബ്ബാനയുടെ രണ്ടാം ഭാഗത്തേക്ക് പ്രവേശിക്കുമ്പോൾ; മൂന്ന് വി. കുർബ്ബാന അനുഭവിക്കുന്നതിനു മുമ്പ്. മൂന്നിടത്തും, താഴ്മയോടെ, തന്നോട് ക്ഷമിച്ച്, തനിക്കുവേണ്ടി പ്രാർത്ഥിക്കണമേ എന്നാണ് കാർമ്മികൻ ആംഗ്യത്തിൽ അപേക്ഷിക്കുന്നത്.

**6. ശുശ്രൂഷക്കാരൻ ധൂപക്കുറ്റിയുമായി പടിഞ്ഞാറോട്ട് വീശിവരുന്നത്**

തുടർന്നുള്ള ഭാഗം, വിശ്വാസികൾക്കു മാത്രമായിട്ടുള്ളതിനാൽ വിശ്വാസികളല്ലാത്തവർക്ക് പിരിഞ്ഞുപോകാം എന്നറിയിക്കുവാനാണ് പടിഞ്ഞാറേക്ക് വരുന്നത്. മുമ്പൊക്കെ വാതിൽ അടക്കുകയും ചെയ്യുമായിരുന്നു. പിന്നീട്, മദ്ബഹാ വാതിൽക്കൽ ശുശ്രൂഷക്കാരൻ തിരിച്ചു വരുമ്പോൾ, ധൂപക്കുറ്റിയുടെ ചങ്ങലയിൽ പിടിച്ചുകൊണ്ടു വരുന്നത്, വിശ്വാസികൾ വിശ്വാസത്തിന്റെ ചങ്ങലയിൽ ഐക്യത്തോടെ നിൽക്കുന്നുവെന്ന് സൂചിപ്പിക്കുവാനാണ്.

**7. കൈഹസ്തൂരി (സമാധാന ചുംബനം)**

വിശ്വാസികൾ തമ്മിൽ ദൈവിക സ്നേഹത്തിലും, സമാധാനത്തിലും രമ്യപ്പെടുന്നതിന്റെ സൂചനയാണിത്. ചില ഓർത്തഡോക്സ് സഭകളിൽ ഇത് സ്നേഹചുംബനത്താൽ തന്നെയാണ് നിർവ്വഹിക്കുന്നത്. (വേദപുസ്ത അടിസ്ഥാനം: വി. മത്തായി 5:23, 24; യോഹന്നാൻ 13:34, 14:27; ഫിലിപ്പി.4:7; 1 കൊരി16:20, 2 കൊരി 13:12)

**8. ശോശപ്പാ ആഘോഷം** ("ശോശപ്പാ" എന്ന പദത്തിന്റെ അർത്ഥം, "മേഘം", "വായു" എന്നൊക്കെയാണ്.) വി. കുർബ്ബാനസ്ഥാപന ശുശ്രൂഷയിലേക്ക് പ്രവേശിക്കുമ്പോൾ, അപ്പവീഞ്ഞുകളുടെ മൂടി മാറ്റുന്നതിന് ആന്തരിക അർത്ഥം നൽകപ്പെടുന്നു. (1) പഴയതു നീക്കി പുതിയതിലേക്ക് പ്രവേശിക്കുന്നു (2 കൊരിന്തി 3:14-16), (2) ജീവജലത്തിന്റെ സൂചനയായി തീക്കൽ പാറയിൽ നിന്നു പുറപ്പെട്ട വെള്ളത്തെയും, പുതിയ പാറയായ യേശുവിനെയും ഓർക്കുന്നു (പുറപ്പാട് 17:6-7; 1 കൊരി. 10:4); (3) ഇസ്രായേൽകാർക്ക് നൽകപ്പെട്ട മന്നയെ മൂടിയിരുന്ന മഞ്ഞിനെ (പുറപ്പാട് 16:14) സൂചിപ്പിക്കുന്നു. (4) കർത്താവിന്റെ കബറിന്റെ മൂടിയായ കല്ലിനെയും, മാറ്റപ്പെട്ട ആ കല്ലിനാൽ ഉയിർത്തെഴുന്നേറ്റ കർത്താവിനെയും സൂചിപ്പിക്കുന്നു (മത്തായി 27:60; 28:2). (5) തിരുനിവാസത്തിന്റെ ചുറ്റുമുള്ള ദിവ്യപ്രഭ (ഷെക്കിന) യെ സൂചിപ്പിക്കുന്നു.

**9. കർത്താവിന്റെ വീണ്ടും വരവിനെ അനുസ്മരിപ്പിക്കുന്ന പ്രത്യേക അടയാളം:** വി. കുർബ്ബാനയ്ക്ക് ഉപയോഗിക്കുന്ന സ്പൂണും, സ്പോഞ്ചും ഒന്നിച്ച് പെട്ടെന്നുയർത്തുമ്പോൾ, പെട്ടെന്നുള്ള പുനരാഗമനത്തെ സൂചിപ്പിക്കുന്നു. സ്പൂണും സ്പോഞ്ചും പിന്നീട് കുർബ്ബാനാനുഭവത്തിനായി ഉപയോഗിക്കുവാൻ ഒന്നിച്ചു വയ്ക്കുകയും ചെയ്യുന്നു.

**10. "കർത്താവെ എന്നോടുത്തരമരുളിച്ചെയ്യണമേ"**

ഈ പ്രാർത്ഥന, ഏലിയാവിന്റെ കർമ്മേലിലെ പ്രാർത്ഥനയെ അനുസ്മരിപ്പിക്കുന്നു. (1 രാജാ. 18:37, 38)

**11. തുബ്ദേനുകൾ**

"തുബ്ദേൻ" എന്ന വാക്കിന്റെ അർത്ഥം "ആകയാൽ വീണ്ടും" എന്നാണ്. ശുശ്രൂഷക്കാരൻ തുടർച്ചയായി ചൊല്ലുന്ന ഒരു മദ്ധ്യസ്ഥപ്രാർത്ഥനാ ഗണമായതിനാൽ, തുടർച്ച സൂചിപ്പിക്കുവാൻ ഈ സുറിയാനി പദത്തിൽ പ്രാർത്ഥനകൾ ആരംഭിക്കുന്നു. ആറ് വിഭാഗം ആളുകൾക്കുവേണ്ടിയാണ് ഈ മദ്ധ്യസ്ഥപ്രാർത്ഥനകൾ നടത്തുന്നത്. ഒന്നാമത്തേത്, ആത്മീയ പിതാക്കൾ അഥവാ വൈദികമേലദ്ധ്യക്ഷന്മാർക്കുവേണ്ടി; രണ്ടാമത്തേത്, ശരീരത്തോടെയിരിക്കുന്ന വിശ്വാസികൾക്കെല്ലാം വേണ്ടി; മൂന്നാമത്തേത്, ഭരണകർത്താക്കൾക്കുവേണ്ടി, നാലാമത്തേത്, കന്യകമറിയാമിനും പരിശുദ്ധഗണത്തിനും വേണ്ടി; അഞ്ചാമത്തേത്, വാങ്ങിപ്പോയ സഭാപിതാക്കന്മാരും ഗുരുക്കന്മാരും ആയവർക്കുവേണ്ടി; ആറാമത്തേത്, വാങ്ങിപ്പോയ എല്ലാ വിശ്വാസികൾക്കും വേണ്ടി.

**12. "അൻപുടയോനെ" ചൊല്ലുമ്പോൾ മറയിടുന്നത്**

കർത്താവിന്റെ കഷ്ടാനുഭവം, മരണം, കബറടക്കം, ഉയിർപ്പ് എന്നിവയെ ധ്യാനിച്ചുകൊണ്ട്, തിരുശരീരം ഖണ്ഡിക്കുന്നത് രഹസ്യമായി പ്രാർത്ഥനയോടെ നിർവഹിക്കുവാൻ മറയിടുന്നു.

**13. കാസായും പീലാസായും ഉയിർത്തുന്നത്.**

കർത്താവിന്റെ സ്വർഗ്ഗാരോഹണത്തെ പ്രത്യേകമായി അനുസ്മരിപ്പിക്കുന്നു. അതേസമയത്ത്, നമ്മോടുകൂടെയുള്ള തന്റെ നിത്യസാന്നിധ്യത്തെയും ഓർക്കുന്നു.

**14. കുക്കിലിയോൻ**

സാക്ഷികളുടെ വലിയ സമൂഹത്തിന്റെ നമ്മോടുകൂടെയുള്ള സാന്നിധ്യത്തെയാണ്, "ചാക്രിക രൂപത്തിലുള്ള" (കുക്കിലിയോൻ) പ്രാർത്ഥനകൾ അനുസ്മരിപ്പിക്കുന്നത്. ഓരോ കുക്കിലിയോനും ഒരേ ചാക്രിക രൂപമാണുള്ളത്- എക്ബോ, കോലോ, ബോവൂസോ. ഓരോ എക്ബോയ്ക്കും ആരംഭമായി ഒരു സങ്കീർത്തനഭാഗം ചേർത്തിരിക്കും. അഞ്ചു കുക്കിലിയോനുകളാണുള്ളത്. സ്ലീബാ, ദൈവമാതാവ്, പരിശുദ്ധന്മാർ, പട്ടക്കാർ, പരേതർ എന്നിവയാണ് ഈ അഞ്ചെണ്ണം. ഓരോ കുക്കിലിയോന്റെയും ആരംഭത്തിലുള്ള സങ്കീർത്തനങ്ങൾ താഴെക്കൊടുക്കുന്നു. 1. സ്ലീബാ, സങ്കീർത്തനം 60:12, 2. ദൈവമാതാവ്. സങ്കീർത്തനം 45:9-11, 3. പരിശുദ്ധന്മാർ. സങ്കീർത്തനം 92:12-14, 4. പട്ടക്കാർ. സങ്കീർത്തനം 132:9-10, 5. പരേതർ. സങ്കീർത്തനം 103:13-15

**15. പടിഞ്ഞാറോട്ടു വി. കുർബ്ബാന ആഘോഷത്തോടെ കൊണ്ടുവരുന്നത്**

ജനങ്ങൾക്ക് വി. കുർബ്ബാന കൊടുക്കുവാനുള്ള വരവാണെങ്കിലും, കർത്താവിന്റെ രണ്ടാമത്തെ വരവിനെയാണ് ഇത് പ്രതീകാത്മകമായി സൂചിപ്പിക്കുന്നത്.

### വി. കുർബ്ബാനാനുഷ്ഠാനത്തോട് ബന്ധപ്പെട്ട ഏറ്റവും പ്രധാന സ്ഥലങ്ങളും സാധന സാമഗ്രികളും അവയുടെ സൂചനകളും

1. **ത്രോണോസ്** : പദത്തിന്റെ അർത്ഥം 'സിംഹാസനം' എന്നാണ്, മിശിഹാ രാജാവ് എഴുന്നെള്ളിയിരിക്കുന്നിടം എന്നു സൂചന.

2. **ക്ദൂശ്കുദിശിൻ (ബെസ്കുദിശൊ)** : "ശുദ്ധതയുടെ ശുദ്ധസ്ഥലം" - ത്രോണോസിരിക്കുന്ന ഭാഗം.

3. **തബ്ലൈത്ത** : പദത്തിന്റെ അർത്ഥം "പലക". വി. കുർബ്ബാന അനുഷ്ഠിക്കുവാൻ ഉള്ള പ്രധാന പ്രതലമായി മൂറോനാൽ കൂദാശചെയ്യപ്പെട്ട തബ്ലൈത്ത പലക ഉപയോഗിക്കുന്നു.

4. **ദർഗാ** : പദത്തിന്റെ അർത്ഥം : "പദവി". കയറിനിന്ന് ബലി അനുഷ്ഠിക്കുന്ന പദവി, അഥവാ പാദപീഠം.

5. **ചിത്തോല** : ത്രോണോസ് അലങ്കരിക്കുന്ന വിശേഷ വിരി.

6. **വിരിക്കൂട്ട്:** തബ്ലൈത്താമേൽ വിരിക്കുന്ന മൂന്നു നിറമുള്ള വിരി

7. **കാസാ:** വീഞ്ഞ് ഒഴിച്ചു വച്ചു വി. കുർബ്ബാന ചൊല്ലുന്ന വിശിഷ്ടമായ ലോഹകപ്പ്

8. **പീലാസാ:** അപ്പം ഒരുക്കി വച്ച് വി. കുർബ്ബാന ചൊല്ലുന്ന വിശിഷ്ഠമായ ലോഹപ്ലേറ്റ്.

9. **മ്കബ്ലാനാ:** കാസായും പീലാസായും മൂടുന്ന ചെറിയ വിരി; കാഴ്ച വസ്തു (അപ്പം) ജനങ്ങൾ കൊണ്ടുവരുമ്പോൾ സ്വീകരിക്കുന്ന തുണി എന്ന യർത്ഥത്തിലാകാം മ്കബാലാനായ്ക്ക് "സ്വീകരിക്കുന്നത്" എന്നയർത്ഥം നൽകിയിരിക്കുന്നത്.

10. **ഗ്മൂർത്തോ** : ചെറിയ കുഷൻ പോലെയുള്ള "സ്പോഞ്ച്", കാസാ

യുടെ വക്ക് തുടയ്ക്കുവാൻ പ്രത്യേകിച്ച് ഉപയോഗിച്ചിരുന്നു.

**11. തർവോദോ:** കുർബ്ബാന കൊടുക്കുവാൻ ഉപയോഗിക്കുന്ന "സ്പൂൺ"

**12. കൗക്ബോ:** "നക്ഷത്രം" - നക്ഷത്രാകൃതിയിൽ, വിശുദ്ധഅപ്പത്തിനു മുകളിൽ പീലാസായിൽ ഉപയോഗിക്കുന്നത്. ബേത്‌ലഹേമിലെ നക്ഷത്രം, ജീവന്റെ അപ്പമായ യേശുവിനു മുകളിൽ കാണപ്പെട്ടതിനെ സൂചിപ്പിക്കുന്നു.

**13. ധൂപക്കുറ്റി:** സ്വർഗ്ഗം, ഭൂമി, സഭ എന്നിവയെല്ലാം പ്രതീകാത്മകമായി ഒന്നിപ്പിക്കുന്ന ധൂപകലശം.

**14. മർവഹസ:** "വിശറി" എന്നർത്ഥം. രാജസിംഹാസനത്തിന് അകമ്പടി നിൽക്കുന്നവർ വീശുന്നത്, സ്വർഗ്ഗീയ മാലാഖമാരുടെ സാന്നിദ്ധ്യം സൂചിപ്പിക്കുന്നു.

**15. തക്സ:** "ക്രമം". വി. കുർബ്ബാനയുടെ അനുഷ്ഠാനക്രമം എഴുതിയ ഗ്രന്ഥം.

**16. പള്ളിയുടെ പ്രധാന ഭാഗങ്ങൾ**

പൂമുഖം (നാടകശാല).
പ്രാകാരം (ഹൈക്‌ല).
അഴിക്കകം.
മദ്ബഹാ.

**17. ബെസ്ഗാസ:** വി. കുർബ്ബാന സൂക്ഷിച്ചുവയ്ക്കുവാൻ ത്രോണോസിനടുത്തുള്ള അറ.

**18. മെഴുകുതിരി:** ലോകത്തിന് പ്രകാശം നൽകുവാൻ എരിഞ്ഞുകൊണ്ടിരിക്കുന്നവരെ എല്ലാം സൂചിപ്പിക്കുന്നു. പ്രധാന ത്രോണോസിൽ പന്ത്രണ്ട് അപ്പോസ്തോലന്മാരുടെ എണ്ണം പോലെ പന്ത്രണ്ടു മെഴുകുതിരികൾ കാണാം.

**വി. കുർബ്ബാനയ്ക്ക് ഉപയോഗിക്കുന്ന വിശുദ്ധ വസ്ത്രങ്ങളും അവയുടെ സൂചനയും**

1. കറുത്ത കുപ്പായം - അനുതാപ സൂചകം (Black Robe).
2. ശുശ്രൂഷാ കുപ്പായം - വിശുദ്ധരുടെ വെള്ളയുടുപ്പിനെ സൂചിപ്പിക്കുന്നു (Surplice) (വെളിപാട് 3:4)
3. ഹൈമ്നിയ അഥവാ ഊറാറ- വിശ്വാസത്തിന്റെ മാർപതക്കം (എഫേസ്യ 6:14) (Stole).
4. ഇടക്കെട്ട് - സത്യത്തിന്റെ ഇടക്കെട്ട് (എഫെസ്യ 6:14) (Girdle)
5. കൈയുറ - നീതിയും, നന്മപ്രവൃത്തികളും (സങ്കീ. 18:34-35) (Sleeves)
6. കാപ്പ - മഹത്വവസ്ത്രം (സങ്കീ. 132:9-10) (Chasuble)
7. ചെരുപ്പ് - സമാധാന സുവിശേഷത്തിനായുള്ള ഒരുക്കം, ശത്രുവിന്മേലുള്ള വിജയവും (എഫേസ്യ. 6:15) (Shoes)

**വി. കുർബ്ബാനയിലെ മനുഷ്യാവതാര സംഭവാനുസ്മരണങ്ങൾ**

1. വി. കുർബ്ബാന പരസ്യമായി ആരംഭിക്കുമ്പോൾ **കർത്താവിന്റെ ജനനം** അനുസ്മരിക്കപ്പെടുന്നു.
2. ധൂപക്കുറ്റി വാഴ്ത്തലിൽ, **കർത്താവിന്റെ മാമോദീസാ** അനുസ്മരിക്കപ്പെടുകയും പിതാവും പുത്രനും, പരിശുദ്ധാത്മാവുമായ വി. ത്രിത്വപ്രകാശനം ആഘോഷിക്കയും ചെയ്യുന്നു.
3. ബാറെക് കാദീശ് - **വി. കുർബ്ബാനസ്ഥാപനത്തെ** അനുസ്മരിപ്പിക്കുന്നു.
4. "അൻപുടയോനെ" ചൊല്ലുമ്പോൾ നടത്തുന്ന ഖണ്ഡിപ്പിൽ, **കർത്താവിന്റെ കഷ്ടാനുഭവം, മരണം, ഉയിർപ്പ് എന്നിവ** സ്മരിക്കപ്പെടുന്നു.
5. തിരുശരീര രക്തങ്ങൾ ഉയർത്തി ആഘോഷിക്കുമ്പോൾ, കർത്താവിന്റെ **സ്വർഗ്ഗാരോഹണം** അനുസ്മരിക്കപ്പെടുന്നു.
6. വി. കുർബ്ബാനയുമായി പടിഞ്ഞാറോട്ട് ആഘോഷത്തോടെ വരുമ്പോൾ **കർത്താവിന്റെ രണ്ടാമത്തെ വരവി**നെ ഓർക്കുന്നു.

# ഓർത്തഡോക്‌ൾസ് ചർച്ച് സൺഡേ സ്കൂൾ മത്സരങ്ങൾ കോർക്കിൽ

അയർലൻഡ്: മലങ്കര ഓർത്തഡോക്സ് സഭയുടെ യുകെ-യൂറോപ്പ്-ആഫ്രിക്ക ഭദ്രാസനത്തിലെ അയർലൻഡ് റീജിയൺ സൺഡേസ്കൂൾ ഡിസ്ട്രിക്ട് തല മത്സരങ്ങൾ 2018 ജൂൺ 23 ശനിയാഴ്ച്ച കോർക്ക് ഹോളി ട്രിനിറ്റി ഇടവകയിൽ വച്ച് നടത്തപ്പെടുന്നു.

ശനിയാഴ്ച രാവിലെ 08:30 ന് വി.കുർബാന,10:30 ന് രജിസ്ട്രേഷൻ തുടർന്ന്11:00 മണിക്ക് മത്സരങ്ങൾ ആരംഭിക്കും. അയർലൻഡിലും, നോർത്തേൺ അയർലൻഡിലുമുള്ള എല്ലാ സൺഡേസ്കൂളുകളിൽ നിന്നും,യൂണിറ്റ് തല മത്സരങ്ങളിൽ ഒന്നും രണ്ടും സ്ഥാനങ്ങൾ കരസ്ഥമാക്കിയ കുട്ടികളാണ് ഈ മത്സരത്തിൽ പങ്കെടുക്കുന്നത്. മത്സരങ്ങൾക്കുള്ള ക്രമീകരണങ്ങൾ റവ .ഫാ .എൽദോ വർഗീസ് (സൺഡേസ്കൂൾ റീജിയണൽ വൈസ് പ്രസിഡന്റ്), റവ .ഫാ .സഖറിയാ ജോർജ് (വികാരി, ഹോളി ട്രിനിറ്റി ചർച്, കോർക്ക്), ജോൺ മാത്യു (സൺഡേസ്കൂൾ റീജിയണൽ അസ്സോസ്സിയേറ്റ് കോഡിനേറ്റർ), ബിജോയി വറുഗീസ് (ഹെഡ്മാസ്റ്റർ, ഹോളി ട്രിനിറ്റി ചർച്, കോർക്ക്) എന്നിവരുടെ നേതൃത്വത്തിൽ നടന്നു വരുന്നു.

മത്സരങ്ങൾ നടത്തുന്നത് കോർക്ക് ഗ്ലാൻമായറിനു സമീപമുള്ള Gaelscoil Ui Drisceoil സ്കൂളിൽ വച്ചാണ്.

# സെന്റ് തോമസ് യുവജന പ്രസ്ഥാനം രക്തദാന ദിനം ആചരിച്ചു

മനാമ: ബഹറിൻ സെന്റ് മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കത്തീഡ്രലിലെ യുവജന വിഭാഗമായ സെന്റ് തോമസ് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം ലോക രക്തദാന ദിനം ആചരിച്ചു.

2018 ജൂൺ 12, 15 തീയതികളിൽ ബഹറിൻ സൽമാനിയ മെഡിക്കൽ സെന്ററിലെ ബ്ലഡ്ബാങ്കുമായി സഹകരിച്ച് നടത്തിയ രക്തദാന ക്യാമ്പിൽ ഏകദേശം ഇരുന്നൂറോളം ആളുകൾ പങ്കെടുത്തു.

കത്തീഡ്രൽ വികാരി റവ. ഫാദർ ജോഷ്വാ ഏബ്രഹാം രക്തദാന ദിന സന്ദേശം നൽകി. സഹ വികാരി റവ. ഫാദർ ഷാജി ചാക്കോ, ട്രസ്റ്റി ലെനി പി. മാത്യു, ആക്ടിംഗ് സെക്രട്ടറി അനു റ്റി. കോശി, പ്രസ്ഥാനം ലെ വൈസ് പ്രസിഡണ്ട് അജു റ്റി. കോശി, സെക്രട്ടറി ജിനു ചെറിയാൻ, ട്രഷറാർ ജേക്കബ് ജോൺ, രക്തദാന ക്യാമ്പ് കോഡിനേറ്റർ അജി ചാക്കോ പാറയിൽ എന്നിവർ സന്നിഹിതരായിരുന്നു.

